

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 44 | THE ONLINE OFFICIAL NEWS BULLETTIN | 2019 November 2


**SEASON OF ANNUNCIATION** | **അറിയിപ്പുകാലം** | **ܥܕܢܐ ܕܣܘܒܪܐ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 3 ♪1  BEGINING OF LITURGICAL YEAR Qudosh Idto (Sanctification of the Church) | 4 ♪5 | 5 ♪1  12th Mem. of Stephanos Mar Theodosios (Bhilai St. Thomas Ashramam) | 6 ♪5  53rd Mem. of Vayaliparambil Geevarghese Mar Gregorios (Aluva Thrikkunathu Seminary) | 7 ♪1 | 8 ♪5   23rd Mem. of H.H. Baselius Marthoma Mathews I (Devalokam) 92nd Mem. of Konattu Mathan Malpan (Pambakuda Valiya Pally) | 9 ♪1 |



ദൈവാശ്രയത്തിൽ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് 9 വർഷം പൂർത്തീകരിക്കുന്ന ഭാരത ക്രൈസ്തവ സഭയുടെ തലവനും മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പിൻഗാമിയും, കിഴക്കിന്റെ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് പ്രാർത്ഥനാശംസകൾ..




പരുമല പെരുന്നാൾ തലേന്ന് നടന്ന ശ്ലൈഹിക വാഴ്വ്




പരുമല പെരുന്നാൾ




പരുമല പെരുന്നാൾ

## മാന്ദാമംഗലം പള്ളിയിൽ പ്രവേശിച്ചു

മാന്ദാമംഗലം: സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ താക്കോൽ ഹൈക്കോടതിയുടെ നിർദേശപ്രകാരം വികാരി ഫാ. റെജി മാങ്കുഴക്ക് കൈമാറി. പള്ളിയിൽ വികാരിയുടെ നേതൃത്വത്തിൽ സഭാംഗങ്ങൾ പ്രവേശിച്ചു. നവംബർ 2-ന് പള്ളിയിൽ വി. കുർബാന അർപ്പിച്ചു.



## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ആരാധനാവത്സര പഞ്ചാംഗം 2019-2020

പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ വാർഷിക ആരാധനാ ക്രമീകരണം വിശ്വാസികളിലേക്ക് എത്തിക്കുക വഴി അവരെ ആരാധനാജീവിതത്തിലേക്ക് കൂടുതൽ ഒരുക്കുക എന്ന ലക്ഷ്യത്തിൽ അഹമ്മദാബാദ് ഭദ്രാസനത്തിന്റെ കീഴിലുള്ള സെന്റ് തോമസ് ഓർത്തഡോക്സ് റിട്രീറ്റ് സെന്റർ 'ജ്യോതിസ് ദയറ' നേതൃത്വത്തിൽ പ്രവർത്തിക്കുന്ന ജ്യോതിസ് പബ്ലിക്കേഷൻസിന്റെ അഭിമുഖ്യത്തിൽ ആരാധനാവത്സര പഞ്ചാംഗം ഈ വർഷവും പ്രസിദ്ധീകരിച്ചു. ദിവസത്തിന് ഏഴ് യാമങ്ങളായും ആഴ്ചയ്ക്ക് ഏഴ് ദിവസങ്ങളായും വർഷത്തിന് ഏഴ് കാലങ്ങളായും, ഓരോ ദിവസത്തെയും പ്രത്യേകതകൾ, അന്നത്തെ ഓർമ്മകൾ, ആരാധന സംഗീതസംവിധാനം, വായനപ്പടി, നോമ്പ് ക്രമീകരണം, കാനോനികമായി കൂദാശകൾ നടത്താവുന്ന ദിവസങ്ങളുടെയും വിവരങ്ങൾ എന്നിവയെല്ലാം ഉൾപ്പെടുത്തിയ ആരാധനവത്സര പഞ്ചാംഗം അടുപ്പൂട്ടി സെന്റ് ജോർജ് ഇടവകയിൽ വച്ച് പ. കാതോലിക്കാ ബാവ പ്രകാശനം ചെയ്തു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# ആരാധനവർഷത്തിന്റെ ആരംഭത്തിൽ പ. പരുമല തിരുമേനിയെപ്പോലെ നമുക്കും ശുദ്ധീകരിക്കപ്പെടാം



### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

"നീതിമാന്റെ ഓർമ്മ വാഴ്‌വിനാകുന്നു."

വാത്സല്യമുള്ളവരെ,

മലങ്കരസഭയാകമാനം പ. പരുമല തിരുമേനിയുടെ 117-ാം ഓർമ്മപെരുന്നാൾ ആഘോഷിക്കുന്ന സുദിനങ്ങളിലൂടെ കടന്നുപോവുകയാണല്ലോ. ഈ വർഷം നവംബർ 3-ാം തീയതി വി. കൂദോശ് ഈത്തോ പെരുന്നാൾ ആഘോഷിക്കുമ്പോൾ നമുക്കും ആ വിശുദ്ധനെപ്പോലെ ശുദ്ധീകരിക്കപ്പെട്ട് പുതിയ ആരാധനാ വർഷത്തിലേക്ക് പ്രവേശിക്കുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

പദയാത്രകളും തീർത്ഥാടനങ്ങളും വിശുദ്ധിയിൽ വളരുന്നതിന്റെ സൂചനകളാണെന്ന് മനസ്സിലാക്കണം. നോമ്പെടുത്ത് ധ്യാനിച്ച് നാം നടക്കുമ്പോൾ അത് ത്യാഗത്തിന്റെ ഒരു അടയാളമാണ്. പെരുന്നാളാഘോഷങ്ങൾക്കായി അനേക കാതം, ദീർഘദൂരം കല്ലും മുള്ളും ചൂടും തണലും സഹിച്ച് നഗ്നപാദരായി നടന്ന് ദേവാലയങ്ങളിൽ എത്തിച്ചേരുന്ന വി. പാരമ്പര്യം ഭാരതീയ ജനതയ്ക്ക് അന്യമല്ല എന്ന് അറിയാമല്ലോ. യെരുശലേം ദേവാലയത്തിലേക്ക് പെരുന്നാളാഘോഷത്തിന് പോകുന്നവരും ആരോഹണ സങ്കീർത്തനങ്ങൾ ധ്യാനപൂർവ്വം ആലപിച്ചുകൊണ്ട് ത്യാഗപൂർവ്വമായി അവിടെ എത്തുന്ന കാഴ്ച വി. ഗ്രന്ഥത്തിൽ കാണുന്നുണ്ട്.




പാദയാത്രകളുടെ പൂർത്തീകരണം തീർത്ഥാടനത്തിലാണ്. തീർത്ഥ കുളങ്ങളിൽ മുങ്ങികുളിക്കുമ്പോൾ ശരീരത്തിലെ അഴുക്ക് കഴുകപ്പെടുന്നതോടൊപ്പം മനസ്സും ആത്മാവും ശുദ്ധീകരിക്കപ്പെടണം. വി. കുമ്പസാരമെന്ന കൂദാശയിലൂടെ അഴുക്കുകൾ കഴുകി കളഞ്ഞ് വി. പൗരോഹിത്യത്തിൽ നിന്നും പാപമോചനം പ്രാപിച്ച് വി. കുർബ്ബാന അനുഭവിക്കുമ്പോഴാണ് ക്രൈസ്തവ ജീവിതത്തിൽ ശുദ്ധീകരണത്തിന്റെയും പുതുക്കത്തിന്റെയും അനുഭവത്തിൽ നാം എത്തുന്നത് എന്ന് ഓർക്കണം.

"ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിപ്പിൻ" എന്ന് നമ്മുടെ സ്രഷ്ടാവായ പിതാവാം ദൈവം നമ്മോട് കൽപിക്കുന്നു. വിശുദ്ധിയിൽ വളരുവാനുള്ള ഈ ആഹ്വാനമാണ് ആരാധനാവർഷത്തിന്റെ ആരംഭദിനമായ ശുദ്ധീകരണപെരുന്നാളിൽ വി. സഭ തന്റെ മക്കളോട് ആഹ്വാനം ചെയ്യുന്നത്.

വിശുദ്ധിയുടെ നിറവും പൂർത്തീകരണവുമാണല്ലോ മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ കാണുന്നത്. വിശുദ്ധിയിൽ വളരുവാനുള്ള പ്രായോഗിക മാർഗ്ഗങ്ങൾ ആയിരുന്നു അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളും ജീവിതവും എന്ന് അറിയാമല്ലോ. അതിന്റെ രത്നചുരുക്കമായി അവൻ കൽപിക്കുന്ന വാക്യം ഏറെ ശ്രദ്ധേയമാണ്. 'എന്റെ പിതാവ് സൽഗുണ സമ്പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണ സമ്പൂർണ്ണരാകുവിൻ.' വിശുദ്ധിയെന്നാൽ നന്മയിൽ അഥവാ സൽഗുണ സമ്പൂർണ്ണതയിൽ നിറയുന്ന അനുഭവമാണ് എന്ന് മനസ്സിലാക്കാം.

സ്വയം അവകാശപ്പെടുന്നതുകൊണ്ട് നാം വിശുദ്ധരാവുകയില്ല, മറിച്ച് ക്രൂശോളം സഹിച്ച് മരണവേളയിലും ശത്രുക്കളോട് ക്ഷമിക്കണമേ എന്ന് പിതാവിനോട് പ്രാർത്ഥിക്കുവാൻ കഴിയുന്ന അനുഭവമാണ് ശുദ്ധീകരണം എന്നതുകൊണ്ട് അർത്ഥമാകുന്നത്. ബാഹ്യമായ പ്രകടനങ്ങളോ പുകഴ്ചകളോ വിശുദ്ധ ജീവിതത്തെ വളർത്തുവാൻ ഉപകരിക്കുന്നില്ല എന്നും കർത്താവ് പഠിപ്പിക്കുന്നത് ഓർക്കണം. സ്വയം നീതികരിക്കുവാൻ ശ്രമിക്കുന്നവർ എല്ലാം ക്രിസ്തുവിന്റെ മുന്നിൽ ഏറെ നിരാശപ്പെട്ട് തിരിച്ചുപോയിട്ടുണ്ടല്ലോ. നിനക്കുള്ളത് വിറ്റ് ദരിദ്രർക്കു കൊടുക്കുമ്പോഴാണ് നിന്റെ പദയാത്രയും തീർത്ഥാടനവും വിശുദ്ധിയുള്ളതായിതീരുന്നതും ക്രിസ്തു നിന്നിൽ വസിക്കുകയും അങ്ങിനെ നീ വിശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നത് എന്ന് ഓർക്കണം.

മലങ്കരസഭ സർവ്വ പ്രതിസന്ധികളെയും അതിജീവിച്ചുകൊണ്ട് ദൈവകൃപയിൽ മാത്രം പൂർണ്ണമായും ശരണപ്പെട്ടുകൊണ്ട് മുന്നോട്ടും പോകുന്ന കാലമാകുന്നുവല്ലോ. പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ഇപ്പോൾ വാണരുളുന്ന നമ്മുടെ പിതാവ് ആ മഹനീയസ്ഥാനത്ത് 9 വർഷങ്ങൾ പൂർത്തിയാക്കി 10-ാം വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. നമുക്ക് ദൈവത്തെ സ്തുതിക്കാം. പ. പിതാവിന് ആയുസ്സും ആരോഗ്യവും ബലവും ആത്മധൈര്യവും തുടർന്നും ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കാം. മലങ്കരസഭയുടെ മാധ്യമ വിഭാഗത്തിന്റെ സർവ്വ പ്രാർത്ഥനയും ആശംസകളും നേരുന്നു.

അർത്ഥവത്തായ ഒരു ആരാധനാജീവിതം നയിക്കുവാൻ പുതിയ ആരാധനാവർഷത്തിൽ ദൈവകൃപ സഹായിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







## പ. മോറാൻ മാർ ബസ്സേലിയോസ്സ് മാർത്തോമ്മാ മാത്യൂസ് I (1907–1996)

അഞ്ചാം കാതോലിക്കാ. കോട്ടയം വടക്കൻമണ്ണൂർ വട്ടക്കുന്നേൽ കുരിയൻ കത്തനാർ–മറിയാമ്മ ദമ്പതിമാരുടെ ഇളയപുത്രൻ. ജനനം 1907 മാർച്ച് 27. തിരുവനന്തപുരം മഹാരാജാസ് കോളജിലും കൽക്കട്ട ബിഷപ്പ്സ് കോളജിലും പഠിച്ചു. 1945 ആഗസ്റ്റ് 18–ന് മ്സമ്രോനോ – ഗീവറുഗ്ഗീസ് ദ്വിതീയൻ. കോട്ടയം പഴയസെമിനാരി. ആഗസ്റ്റ് 19. പൂർണ്ണശെമ്മാശൻ (ഏലിയാ ചാപ്പൽ). 1946 ഒക്ടോ. 27. കശീശാ (ഏലിയാ ചാപ്പൽ). 1951 മെയ് 17 എം. ഡി. അസോസ്യേഷൻ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. 1951 സെപ്തം. 21. റമ്പാൻ (പഴയസെമിനാരി). 1953 മെയ് 15. മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ (ഏലിയാ ചാപ്പൽ). 1959 ജൂലൈ 12–ന് മെത്രാപ്പോലീത്താ (പഴയസെമിനാരി). 1960 ബാഹ്യകേരള ഭദ്രാസനാധിപൻ.

1970 ഡിസം. 31. എം. ഡി. അസോസ്യേഷൻ പൗരസ്ത്യ കാതോലിക്കായുടെ പിൻഗാമിയായി തിരഞ്ഞെടുത്തു. 1975 സെപ്തം. 24. മലങ്കര മെത്രാപ്പോലീത്താ. 1975 ഒക്ടോ. 27. പൗരസ്ത്യ കാതോലിക്കായായി പഴയസെമിനാരിയിൽ വച്ച് സിനഡ് വാഴിച്ചു.

1977 ഏപ്രിൽ 1–ന് കോട്ടയം പഴയസെമിനാരിയിലും 1988 മാർച്ച് 25–ന് ദേവലോകത്തും വി. മൂറോൻ കൂദാശകൾ നിർവ്വഹിച്ചു. 1978 മെയ് 15–ന് യാക്കോബ് മാർ പോളിക്കാർപ്പോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, സഖറിയ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർണബാസ്, യൂഹാനോൻ മാർ അത്താനാസ്യോസ് എന്നീ അഞ്ചു പേരെയും 1985 മെയ് 15–ന് മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ അഞ്ചുപേരെയും എപ്പിസ്ക്കോപ്പന്മാരായി വാഴിച്ചു. 1981 ഫെബ്രു. 28–ന് ആദ്യ ബാച്ചിലെ നാലുപേരെ മെത്രാപ്പോലീത്തന്മാരായി ഉയർത്തി. ഒന്നും രണ്ടും കാതോലിക്കാമാരുടെ കബറിടങ്ങൾ ആധുനികരീതിയിൽ നിർമ്മിച്ചു.



പോപ്പ് ജോൺ പോൾ രണ്ടാമനൊപ്പം വത്തിക്കാനിൽ.



22–ാം ഓർമ്മപെരുന്നാൾ നവംബർ 8–ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ

## വ്യവഹാരം പാടില്ലെന്ന സുപ്രീംകോടതി നിർദ്ദേശം ഉദ്ധരിച്ചു ഹൈക്കോടതി

കൊച്ചി: കണ്ടനാട് കത്തീഡ്രൽ കേസിലെ സുപ്രീം കോടതിയുടെ നിർദ്ദേശം പരാമർശിച്ച് കേരളാ ഹൈക്കോടതി. സഭക്കേസിൽ വ്യവഹാരം പാടില്ലെന്ന നിരീക്ഷണമാണ് ഹൈക്കോടതി നടത്തിയിരിക്കുന്നത്.തൃശ്ശൂർ ഭദ്രാസനത്തിലെ മാന്ദാമംഗലം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ വിധി ഉത്തരവിട്ടിരിക്കുന്നത് ഹൈക്കോടതി ജസ്റ്റിസ് എ. എം. ബാബുവാണ്.

ഒക്ടോബർ മാസം 31–നകം പള്ളിയുടെ താക്കോൽ തൃശ്ശൂർ ജില്ലാ കളക്ടർ ഓർത്തഡോക്സ് വികാരിക്ക് കൈമാറണം. വികാരിക്കാണ് പള്ളി തുറന്നു ആരാധന നടത്താനും ഇടവകയുടെ ആത്മീയ ആവശ്യങ്ങൾ നടത്താനും അവകാശമെന്ന് കോടതി ഉത്തരവിൽ പറയുന്നു.



കോടതിവിധിപ്രകാരം ലഭിച്ച മാന്ദാമംഗലം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നവംബർ 2–ന് വി. കുർബാന അർപ്പിച്ചപ്പോൾ.

# സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ (1924 - 2007)

കോട്ടയത്തിനടുത്ത് പാത്താമുട്ടം കയ്യാലാത്തു ചാക്കോ കുര്യന്റെയും മറിയാമ്മയുടെയും അഞ്ചാമത്തെ പുത്രനായി 1924 ഒക്ടോബർ 2-നു ജനിച്ചു. പ്രൈമറി വിദ്യാഭ്യാസം പാത്താമുട്ടം ഗവ. സ്കൂളിലും ഹൈസ്കൂൾ വിദ്യാഭ്യാസം തോട്ടക്കാട്ട് സെന്റ് തോമസിലും ചിങ്ങവനം സെന്റ് തോമസിലും നടത്തി.

ജബൽപ്പൂർ സി. എ. ജയിൻ കോളജിൽ നിന്ന് ബി.എ. ബിരുദവും ജബൽപ്പൂർ മഹാകേശശ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.എ. യും ന്യൂയോർക്ക് ജനറൽ എപ്പിസ്കോപ്പൽ സെമിനാരിയിൽ നിന്ന് ബി.ഡി. യും കോണറ്റ് ബർക്കിലി ഡിവിനിറ്റി സ്കൂളിൽ നിന്ന് എസ്റ്റ്.റ്റി.എം. ഉം കരസ്ഥമാക്കി.

1946ൽ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്നും ശെമ്മാശുപട്ടവും 1947-ൽ വൈദികപട്ടവും സ്വീകരിച്ചു. പാച്ചിറ, വാകത്താനം, പള്ളം, താഴത്തങ്ങാടി, ജബൽപ്പൂർ, ദാദർ, മലയാ, സിംഗപ്പൂർ. ബഹറിൻ, ദോഹ, അബുദാബി, ദുബായ്, ഭിലായ് എന്നിവിടങ്ങളിൽ വികാരിയായി സേവനമനുഷ്ഠിച്ചു.

1974 ഒക്ടോബർ 2-ന് നിരണത്തു കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അദ്ദേഹത്തെ മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1975 ഫെബ്രുവരി 15-ന് പുത്തൻകാവിൽ വച്ച് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകി. 1975 ഫെബ്രുവരി 16-ന് നിരണത്തു വച്ച നടന്ന മെത്രാൻ സ്ഥാനാഭിഷേകത്തിൽ സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. 1976 മുതൽ 1979 വരെ മദ്രാസ് ഭദ്രാസനാധിപനായും 1979 മുതൽ 2007 വരെ കൽക്കട്ടാ ഭദ്രാസനാധിപനായും സേവനമനുഷ്ഠിച്ചു.

ഭിലായ് സെന്റ് തോമസ് മിഷൻ ഡയറക്ടർ, ഭിലായ് സെന്റ് തോമസ് കോളജിന്റെയും ഭദ്രാസനത്തിലെ എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും മാനേജർ എന്നീ നിലകളിലും പ്രവർത്തിച്ചു.

ഉത്തരേന്ത്യൻ മേഖലകളിലെ ആദ്യത്തെ ഗ്രാമീണ മിഷൻ പ്രവർത്തനത്തിന് അടിത്തറയിട്ടു. മക്കോഡിയാ മിഷൻ, ഭിലായ് മിഷൻ സെന്റർ, ആശ്രമം, ആശുപത്രികൾ, സ്കൂളുകൾ എന്നിവയ്ക്ക് നേതൃത്വം നൽകി. മലങ്കരസഭയുടെ പ്രവർത്തനമേഖലകൾ ഉത്തരേന്ത്യൻ പ്രദേശങ്ങളിലേക്ക് വ്യാപിപ്പിക്കുന്നതിനായി ബഹുമുഖമായ കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പാക്കി.

2007 നവംബർ 5-ന് കാലം ചെയ്തു. ഭിലായി സെന്റ് തോമസ് ആശ്രമത്തിൽ അന്ത്യവിശ്രമം കൊള്ളുന്നു. ഓർമ്മ പെരുന്നാൾ നവംബർ 5.



**ഓർമ്മ പെരുന്നാൾ നവംബർ 5-ന് ഭിലായി സെന്റ് തോമസ് ആശ്രമത്തിൽ**



**ചെറായി സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിൽ ഇടവക മെത്രാപ്പോലിത്ത ഡോ. യാക്കോബ് മാർ ഐറേനിയോസ് ഇടയ സന്ദർശനം നടത്തിയപ്പോൾ.**



## ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത യുഗപുരുഷൻ: മാർ ക്രിസോസ്റ്റമോസ്

പുത്തൻകാവ്: ഗീവർഗീസ് മാർ പീലക്സിനോസ് യുഗപുരുഷനായിരുന്നെന്നു നിരണം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത. പുത്തൻകാവ് സെൻറ് മേരീസ് കത്തീഡ്രലിൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ നവീകരിച്ച കബറിടത്തിന്റെ സമർപ്പണത്തോടനുബന്ധിച്ചു നടന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. വികാരി ഫാ. വിമൽ മാമ്മൻ ചെറിയാൻ അദ്ധ്യക്ഷത വഹിച്ചു. ഫാ. വിൽസൺ ശങ്കരത്തിൽ, ഫാ. ബിനു ജോയി, സഭാ മാനേജിംഗ് കമ്മിറ്റിയംഗം സുനിൽ പി ഉമ്മൻ, ട്രസ്റ്റി പി.കെ. തോമസ് എന്നിവർ പ്രസംഗിച്ചു



Feast of St. Gregorios of Parumala celebrated at St. Mary's Orthodox Cathedral, Melbourne



## വിദ്യാർത്ഥികൾ സമൂഹത്തോട് പ്രതിബദ്ധതയുള്ളവരാകണം: മാർ യൗസേബിയോസ്

വിദ്യാർത്ഥികൾ സമൂഹത്തോട് പ്രതിബദ്ധതയുള്ളവരാകണമെന്ന് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത പറഞ്ഞു. പരുമല തിരുമേനി സ്ഥാപിച്ച സെമിനാരി എൽ.പി. സ്കൂൾ വിദ്യാർത്ഥികളുടെ സംഗമം ഗുരുവിൻ സവിധെ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. വ്യക്തിധർമ്മവും ആത്മധർമ്മവും സമൂഹധർമ്മവും ഒരുപോലെ നിവർത്തിച്ച മഹാഗുരുവായിരുന്നു പരുമല തിരുമേനിയെന്നും അദ്ദേഹം പറഞ്ഞു.

സർവ്വശിക്ഷാ അഭിയാൻ പത്തനംതിട്ട ജില്ല മുൻ പ്രോജക്ട് ഓഫീസർ വിജയമോഹൻ ക്ലാസ്സ് നയിച്ചു. മാന്നാർ പുത്തൻപള്ളി ഇമാം ജനാബ് എം. എ. മുഹമ്മദ് ഫൈസി, പരുമല സെമിനാരി അസി. മാനേജർ ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, പരുമല സെമിനാരി കൗൺസിൽ അംഗം ഫാ. ജോൺ മാത്യു, സി. കെ. തോമസ്, പരുമല സെമിനാരി കൗൺസിൽ അംഗം പി. എ. ജേക്കബ്, പി. റ്റി. തോമസ് പീടികയിൽ, തോമസ് ഉമ്മൻ അരികുപുറം, യോഹന്നാൻ ഈശോ, കെ. എ. കരീം, സെമിനാരി എൽ.പി. സ്കൂൾ ഹെഡ്മാസ്റ്റർ അലക്സാണ്ടർ പി.ജോർജ്ജ്, ശിവപ്രസാദ് എന്നിവർ പ്രസംഗിച്ചു.

## ബൈബിൾ ക്വിസ്
### (സംഖ്യാ പുസ്തകം 15–21)

**ഫാ. റെജു എബ്രഹാം (ജ്യോതിസ് ദയറ)**

1. ഭോജനയാഗമായ മാവിൽ ചേർക്കേണ്ട എണ്ണ ഏത്? (15:4)
2. യിസ്ഹാരിന്റെ മകന്റെ പേര്? (16:1)
3. പ്രമാണികളായ എത്ര പുരുഷന്മാരെ കൂട്ടിയാണ് കോരഹ് മോശയോടു മത്സരിച്ചത്? (16:2)
4. ലേവി ഗോത്രത്തിന്റെ വടിമേൽ ആരുടെ പേരാണ് എഴുതിയത്? (17:3)
5. ഊനമില്ലാത്ത പശുക്കിടാവിനെ ആരുടെ പക്കൽ ഏല്പിക്കേണം എന്നാണ് യഹോവയായ ദൈവം അരുളിച്ചെയ്തത്? (19:3)
6. മിര്യാം എവിടെ വച്ചാണ് മരിച്ചത്? (20:1)
7. അഹറോൻ എവിടെ വച്ചാണ് മരിച്ചത്? (20:28)
8. യിസ്രായേൽ മക്കൾ അഹറോനെക്കുറിച്ച് എത്രനാൾ വിലാപം കഴിച്ചു? (20:29)
9. അമോര്യരുടെ ദേശത്തു നിന്നു ഉത്ഭവിക്കുന്ന തോട് ഏത്? (21:13)
10. അമോര്യരുടെ രാജാവായ സീഹോന്റെ നഗരം ഏത്? (21:26)

### ഉത്തരങ്ങൾ

1. കാൽഹീൻ
2. കോരഹ്
3. 250
4. അഹറോൻ
5. ഏലെയാസർ
6. കാദേശ്
7. ഹോർ പർവ്വതത്തിൽ വച്ച്
8. 30 ദിവസം
9. അർന്നോൻ
10. ഹെശ്ബോൻ.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



പൗരസ്ത്യ ആരാധന

# ആരാധനാവർഷം

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

ശുദ്ധീകരണപ്പെരുന്നാളോടുകൂടി (കൂദോശ് ഈത്തോ) സഭയുടെ ആരാധനാവർഷം (Liturgical Year) അല്ലെങ്കിൽ സഭാവർഷം (Ecclesiastical Year) ആരംഭിക്കുന്നു. ഒക്ടോബർ മാസം 30 മുതൽ നവംബർ മാസം അഞ്ചു വരെയുള്ള തീയതികളിൽ ആദ്യം വരുന്ന ഞായറാഴ്ച ശുദ്ധീകരണപ്പെരുന്നാളായി ആചരിക്കണമെന്ന് സഭ നിശ്ചയിച്ചിരിക്കുന്നു. ശുദ്ധീകരണപ്പെരുന്നാൾ ആചരിച്ച് പുതിയ ആരാധനാവർഷാചരണങ്ങൾക്ക് സഭ തുടക്കമിടുന്നു.

**ആരാധനാ കാലങ്ങൾ (Liturgical Seasons or Cycles)**

വിശുദ്ധ കുർബ്ബാനക്രമത്തിൽ (258-ാം പുറം) ആരാധനാവർഷം ആറു കാലങ്ങളായി തിരിച്ചിരിക്കുന്നതായി പറയുന്നു. കൂദോശ് ഈത്തോ മുതൽ ഒന്നാമത്തെ കാലവും യൽദോ മുതൽ രണ്ടാമത്തേതും കൊത്തിനേ ഞായറാഴ്ച മുതൽ മൂന്നാമത്തേതും ക്യംതാ മുതൽ നാലാമത്തേതും പെന്തിക്കോസ്തി മുതൽ അഞ്ചാമത്തേതും സ്ലീബാ മുതൽ ആറാമത്തേതുമാണ്. സുറിയാനി ആരാധനാപാരമ്പര്യത്തിൽ തന്നെ പല ആരാധനാ കാലഗണനകൾ നിലവിലുണ്ട്. ഇതേപ്പറ്റി വിശദമായ ഒരു പഠനം നടത്തി ആരാധനാവർഷം പുനഃസംവിധാനം ചെയ്യേണ്ടിയിരിക്കുന്നു. മുൻപറഞ്ഞ കാലഗണനയിൽ അല്പം ചില വ്യത്യാസങ്ങൾ വരുത്തുന്നപക്ഷം കുറേക്കൂടി ഉചിതമായ ഒരു ആരാധനാ കാല വിഭജനം നമുക്കു ലഭിക്കും.

**ഏഴു കാലങ്ങൾ**

ഏഴ് ആഴ്ചകൾ വീതമുള്ള ഏഴു കാലങ്ങളായി തിരിച്ച് ആരാധനാവർഷം പുനഃസംവിധാനം ചെയ്യാം.

ആരാധനാവർഷത്തിന്റെ ആദ്യത്തെ രണ്ട് ഞായറാഴ്ചകൾ ശുദ്ധീകരണപ്പെരുന്നാളും പ്രതിഷ്ഠാപ്പെരുന്നാളും ആണല്ലോ. ഈ രണ്ട് ആഴ്ചകൾ ആരാധനാവർഷത്തിലേയ്ക്ക് പ്രവേശിക്കുന്നതിനുള്ള ഒരുക്കകാലമായി (Season for preparation) കണക്കാക്കാം. ശേഷിക്കുന്ന വർഷത്തെ ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി തിരിക്കാം. നിലവിലിരിക്കുന്ന കാലഗണനയനുസരിച്ച് അഞ്ചാമതു വരുന്ന പെന്തിക്കോസ്തി മുതൽ സ്ലീബാ വരെയുള്ള പതിനാലു പതിനഞ്ച് ആഴ്ചകളുള്ള ദീർഘമായ കാലത്തെ പെന്തിക്കോസ്തി കാലമെന്നും ശ്ലീഹാകാലമെന്നും രണ്ടു കാലങ്ങളാക്കാം. എന്നാൽ ഏഴ് ആഴ്ചകൾ വീതമായി ക്ലിപ്തപ്പെടുത്താൻ ബുദ്ധിമുട്ടുണ്ട്. ഇതിന് രണ്ട് കാരണങ്ങൾ ആണ്. ഒന്നാമത് ശ്ലീഹാപ്പെരുന്നാളിന് മുമ്പും പിമ്പുമുള്ള ആഴ്ചകൾ ഏറിയും കുറഞ്ഞും വരുന്നു. രണ്ടാമത്, പരിശുദ്ധാത്മപ്രവർത്തനം, ശ്ലീഹന്മാരുടെ ദൗത്യനിർവ്വഹണം എന്നീ രണ്ട് ആശയങ്ങളും ഈ രണ്ടു കാലങ്ങളിലും കലർന്നു വരുന്നുണ്ട്. ആയതിനാൽ ക്ലിപ്തമായ വിഭജനം നല്കാതെ പെന്തിക്കോസ്തി -ശ്ലീഹാകാലങ്ങൾ എന്ന് ചേർത്തു പറയാം. ബാക്കിയുള്ള കാലങ്ങൾക്ക് എല്ലാം ഏതാണ്ട് ഏഴ് ആഴ്ചകൾ വീതം ഉണ്ട്. ഈ നിർദ്ദേശങ്ങൾ അനുസരിച്ചുള്ള കാലഗണന താഴെപ്പറയുന്ന വിധമായിരിക്കും.

ഒരുക്കകാലം (ശുദ്ധീകരണ - പ്രതിഷ്ഠാകാലം = Season of Sanctification-Dedication).
സൂബോറോ കാലം (സുവാർത്താ കാലം = Season of Annunciation).
യൽദോ - ദനഹാ കാലം (തിരുജനന-ഉദയ കാലം = Season of Nativity - Epiphany).
വലിയനോമ്പു കാലം (Season of Great Lent).
ക്യംതാകാലം (ഉയിർപ്പുകാലം = Season of Resurrection).
പെന്തിക്കോസ്തിക്കാലം (Season of Pentacost).
ശ്ലീഹാകാലം (Season of the Apostles).
സ്ലീബാകാലം (Season of the Cross)

ആരാധനാവർഷത്തിൽ നിശ്ചിത പെരുനാളുകളും (Fixed Feasts) അനിശ്ചിത പെരുനാളുകളും (Moveable Feasts) കലർന്നു വരുന്നതിനാൽ ഓരോ കാല



ത്തിനും ഏഴ് ആഴ്ചകൾ എന്ന കണക്കിൽ ചെറിയ ഏറ്റക്കുറച്ചിലുകൾ വരുന്നുണ്ട്. ഉദാഹരണമായി അറിയിപ്പുകാലത്തിന് 48 മുതൽ 54 വരെ ദിവസങ്ങൾ വരാം. സ്ലീബാകാലം 45 മുതൽ 51 വരെ ദിവസങ്ങൾ ആകാം. വലിയനോമ്പു കാലവും ഉയിർപ്പുകാലവും ഏഴ് ആഴ്ചകൾ വീതമാണെന്ന് എടുത്തു പറയേണ്ടതില്ലല്ലോ. ഉയിർപ്പ് അനിശ്ചിത പെരുനാൾ ആയതിനാൽ യൽദോ-ദനഹാ കാലവും പെന്തിക്കോസ്തി-ശ്ലീഹാ കാലങ്ങളും ഏറിയും കുറഞ്ഞും വരുന്നു. എന്നാൽ പൊതുവെ രണ്ട് ആഴ്ചകളുടെ ഒരുക്കകാലവും ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളും ആരാധനാവർഷത്തിൽ സംവിധാനം ചെയ്യാവുന്നതാണ്.

ഇങ്ങനെയൊരു കാലഗണന സ്വീകരിക്കുന്നതിന് അടിസ്ഥാനം രണ്ടു കാര്യങ്ങൾ ആണ്: 1) വേദവായനകൾ (2) ആരാധനാക്രമങ്ങൾ. ആണ്ടടക്കമുള്ള വേദവായനകളുടെയും ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളുടെയും മുഖ്യമായ സന്ദേശങ്ങൾ ഇങ്ങനെയൊരു കാലഗണന സംഗതവും ഉചിതവുമാണെന്ന് ബോധ്യപ്പെടുത്തും. കുരിശുമല ആശ്രമം (വാഗമൺ) ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ആണ്ടടക്കമുള്ള ആരാധനാക്രമത്തിൽ ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി ആരാധനാവർഷത്തെ വിഭജിക്കുന്നുണ്ട്. ഇതിൽ ആറാമത്തെ കാലം 'മറുരൂപകാലം' എന്ന് നാമകരണം ചെയ്തിരിക്കുന്നു. എന്നാൽ മറുരൂപപ്പെരുന്നാളിൽ ക്രമീകരിച്ചിരിക്കുന്ന വായനകളില്ലാതെ അതിനുശേഷം വരുന്ന ആഴ്ചകളിൽ മറുരൂപത്തെ സംബന്ധിച്ച ചിന്തകൾ കാണുന്നില്ല. ഇക്കാരണത്താൽ മറുരൂപകാലം എന്നൊന്ന് സുറിയാനി സഭാപിതാക്കന്മാർ വിവക്ഷിച്ചിരുന്നില്ല എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. നമ്മുടെ സഭയിൽ നിലവിലിരിക്കുന്ന വേദവായനകളും ആരാധനാക്രമങ്ങളിലെ പ്രാർത്ഥനകളും മാനദണ്ഡമായി സ്വീകരിക്കുന്നപക്ഷം മുൻ നിർദ്ദേശിച്ച കാലഗണനയാണ് ഏറെ അനുയോജ്യം.

**ആരാധനാവർഷത്തിന്റെ ലക്ഷ്യം**

സ്ഥലകാല പരിമിതികൾക്ക് അതീതനായ ദൈവത്തെ എങ്ങനെ കണ്ടെത്താം? ക്രിസ്തു എന്ന ദൈവത്തിന്റെ രക്ഷാകര രഹസ്യം ഈ കാലത്തിൽ, ഈ ജീവിത പരിതോവസ്ഥകളിൽ എങ്ങനെ അനുഭവിച്ചറിയാം? നമ്മിലേക്ക് ഇറങ്ങിവന്ന് നമ്മോടൊത്തു പാർത്ത ക്രിസ്തുവിനെ എങ്ങനെ നിത്യനായ അമ്മാനുവേലായി, എന്നും നമ്മോടുകൂടെ വസിക്കുന്ന ദൈവമായി നമുക്കു മദ്ധ്യേ കുടിയിരുത്താം? നമ്മുടെ കേവല ബുദ്ധി കൊണ്ട് പ്രാപ്യമാവുന്ന ഒന്നല്ലയിത്. ശ്രദ്ധയും ശുദ്ധിയും തപസ്സും നിഷ്ഠയും കൊണ്ട് പരിപാകമായ ആരാധനാനുഷ്ഠാനങ്ങളിലൂടെ മാത്രമേ ദൈവിക രഹസ്യങ്ങളിലേക്ക് പ്രവേശിച്ച് ദൈവസാന്നിദ്ധ്യം രുചിച്ചറിയാനാവൂ. നമ്മുടെ ഉയർച്ചകളിലും താഴ്ചകളിലും നേട്ടങ്ങളിലും നഷ്ടങ്ങളിലും യാതനകളിലും ആനന്ദങ്ങളിലും ദൈവത്തെ കണ്ടുമുട്ടുവാൻ ഇങ്ങനെയാണു വഴിയെന്ന് സഭ കാട്ടിത്തരുന്നു.

ആരാധനാവർഷം, ആരാധനാകാലം എന്നു കേൾക്കുമ്പോൾ കാലം

അല്ലെങ്കിൽ സമയം മാത്രമേ നമ്മുടെ ശ്രദ്ധയിൽ വരുന്നുള്ളു. കാലം മാത്രമല്ല സ്ഥലവും ആരാധനയ്ക്കായി വേർതിരിച്ച് ശുദ്ധീകരിച്ച് സമർപ്പിക്കുന്നുണ്ടല്ലോ. അപരിമിതനും അപരിമേയനുമായ ദൈവത്തെ ഇപ്പോൾ ഇവിടെ കണ്ടുമുട്ടുകയാണ്. അവനായി ഒരു നിമിഷം ഒരിടം ശുദ്ധീകരിച്ചു സമർപ്പിക്കുന്നു. ഇങ്ങനെ ദൈവാരാധനയ്ക്കായി വേർതിരിച്ച് സമർപ്പിക്കുന്ന പ്രത്യേക സ്ഥലവും സമയവും മാത്രമല്ല ദൈവസാന്നിദ്ധ്യം കൊണ്ടു നിറയേണ്ടത്, സമസ്ത ജീവിതവുമാണ്. എല്ലായിടവും എല്ലാ നിമിഷവും ദൈവസാന്നിദ്ധ്യം കൊണ്ട് നിറയണം.

നമുക്കു ചുറ്റും നമ്മോടൊപ്പമുള്ളവർക്കായി വിനയത്തിലും വിധേയത്വത്തിലും സേവനവും ശുശ്രൂഷയും ചെയ്ത് ജീവിതം സമർപ്പിക്കുക. നോമ്പ്, ഉപവാസം, ഇത്യാദി തപശ്ചര്യകളിലൂടെ ജീവിതത്തെ ശിക്ഷണം ചെയ്ത് നിരന്തരം ഒരുക്കുക. വ്രതാനുഷ്ഠാനങ്ങളോടെ ആരാധനകളിൽ സംബന്ധിക്കുക. ഓരോ ദിനത്തിലും ക്രമീകരിച്ചിരിക്കുന്ന പ്രത്യേക വേദവായനകളുടെയും പ്രാർത്ഥനകളുടെയും പൊരുൾ എന്തെന്നറിയുക. ഇത്തരം ഒരു ജീവിതക്രമം സ്വീകരിച്ചുകൊണ്ട് ദൈവാരാധനയ്ക്കായി വേർതിരിച്ചിരിക്കുന്ന സമയങ്ങളിലേക്ക്, സ്ഥലങ്ങളിലേക്ക് ലോകവിഷയങ്ങൾ വിട്ട് കടന്നുചെന്ന് ദൈവസാന്നിദ്ധ്യം അനുഭവിച്ചറിയുക. തിരികെ വന്ന് ഏറിയ ദൈവബോധത്തോടെ ലോകകർത്തവ്യങ്ങളിൽ വ്യാപൃതരാവുക. ഇങ്ങനെ ശുദ്ധീകരണത്തിലും സമർപ്പണത്തിലും കൂടുതൽ കൂടുതൽ വളരുന്തോറും വേർതിരിച്ചതും അല്ലാത്തതുമായ സ്ഥലകാലങ്ങൾ തമ്മിലുള്ള അകലം കുറഞ്ഞു കുറഞ്ഞു വന്ന് സമസ്ത ജീവിതവും ദൈവസാന്നിദ്ധ്യം കൊണ്ടു നിറയും. ഈ അനുക്രമമായ വളർച്ചയാണ് ആരാധനാവർഷ-ആരാധനാകാല ആചരണങ്ങൾ ലക്ഷ്യം വയ്ക്കുന്നത്.



**സഭാപിതാക്കന്മാർ**



6

**അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ ഓർമ്മ നവംബർ 6-ന് ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ.**

## ഗീവറുഗ്ഗീസ് മാർ ഗ്രീഗോറിയോസ്

**(1889-1966)**

അങ്കമാലി നെടുമ്പാശ്ശേരിൽ പൈനാടത്ത് വയലിപ്പറമ്പിൽ തോമസ്-ശോശാമ്മ ദമ്പതികളുടെ ദ്വിതീയ പുത്രൻ. ജനനം 17-7-1889. ആലുവാ യു. സി. കോളജിൽ നിന്ന് ബി. എ. കൊല്ലവർഷം 1107-ൽ ഏലിയാസ് തൃതീയൻ ബാവാ ശെമ്മാശനാക്കി. 1109-ൽ പൗലൂസ് മാർ അത്താനാസ്യോസ് കശ്ശീശാപട്ടം നൽകി. നെടുമ്പാശ്ശേരി ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്ന ഇദ്ദേഹത്തെ 1946 കർക്കിടകം 22-ന് ഹോംസിലെ പാത്രിയർക്കാ ദേവാലയത്തിൽ വച്ച് അപ്രേം പ്രഥമൻ പാത്രിയർക്കീസ് ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയി വാഴിച്ചു. അങ്കമാലിയുടെ അസിസ്റ്റന്റ് ആയ ഇദ്ദേഹം 1953 ജനുവരി 27-ന് അങ്കമാലിയുടെ പൂർണ്ണ ചുമതലയേറ്റു. സഭാചന്ദ്രിക മാസിക ഇദ്ദേഹമാണ് ആരംഭിച്ചത്.

1958-ലെ സുപ്രീംകോടതി വിധിയെത്തുടർന്നു സഭയിൽ സമാധാനമുണ്ടായപ്പോൾ കാതോലിക്കേറ്റിൽ ചേർന്നു. 1959-ൽ കാതോലിക്കാ ഇദ്ദേഹത്തെ അങ്കമാലി മെത്രാനായി യോജിച്ച സഭയിൽ നിയമിച്ചു. അന്ത്യംവരെ കാതോലിക്കേറ്റിൽ ഉറച്ചു നിന്നു. 1966 നവം. 6-ന് അന്തരിച്ചു. ആലുവാ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ കബറടക്കി.

# 1958-ലെ സഭാ യോജിപ്പിനു ശേഷം അങ്കമാലി ഭദ്രാസനത്തിൽ ഭരണഘടന നടപ്പിൽ വരുത്തുന്നു

നമ്പർ 102

ദൈവകൃപയാൽ

അങ്കമാലി ഭദ്രാസന ഇടവകയുടെ
ഗീവറുഗീസ് മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായിൽ നിന്ന്.

(മുദ്ര)

നമ്മുടെ ... പള്ളിയിലെ വികാരിയും കോറെപ്പിസ്കോപ്പന്മാരും ദേശത്തുപട്ടക്കാരും കൈക്കാരരും ശേഷം ജനങ്ങളുമായ നിങ്ങൾക്ക് വാഴ്വ്.

പ്രിയരെ; നമ്മുടെ പള്ളികളിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന ഭരണരീതികൾക്ക് ഒരൈകരൂപ്യം വരുത്തേണ്ടതാവശ്യമാണെന്ന് സഭയുടെ പുരോഗതിയെപ്പറ്റി താല്പര്യമായി ചിന്തിക്കുന്ന ഏവരും സമ്മതിക്കുന്ന കാര്യമാണ്. ദൈവകൃപയാൽ സഭയിൽ സമാധാനം കൈവന്നിരിക്കുന്നതുകൊണ്ടും, സഭയുടെ ഏകീകരണത്തിനും അഭിവൃദ്ധിക്കും ആവശ്യമാണെന്നുള്ളതുകൊണ്ടും കേന്ദ്രത്തിൽ നിന്നും നമുക്ക് അയച്ചുകിട്ടിയിട്ടുള്ള ഭരണഘടന നടപ്പിൽ വരുത്താനായി അതിന്റെ ഒരു പ്രതി ഇതു സഹിതം അയക്കുന്നു. ആ പള്ളിയിലെ അടുത്ത തിരഞ്ഞെടുപ്പ് ഇതനുസരിച്ചു നടത്തേണ്ടതാകുന്നു. അടുത്ത തിരഞ്ഞെടുപ്പിന് ഒരു വർഷത്തിലധികം കാലതാമസമുള്ളപക്ഷം ഒരു വർഷത്തിനുള്ളിൽ, ഏറ്റവും അനുയോജ്യമായ സന്ദർഭത്തിൽതന്നെ, ഇതനുസരിച്ചുള്ള തിരഞ്ഞെടുപ്പ് നടത്തേണ്ടതാണ്. ഒരു കൊല്ലത്തിനു ശേഷം നമ്മുടെ എല്ലാ പള്ളികളിലേയും അംഗീകൃത ഭരണഘടനയായി ഇതു മാത്രമേ സ്വീകരിക്കപ്പെടുകയുള്ളു.

ഭരണഘടന നടപ്പിൽ വരുത്തുമ്പോൾ പള്ളികളുടെ പ്രത്യേക സ്വഭാവം കൊണ്ട് എന്തെങ്കിലും പ്രയാസങ്ങൾ അനുഭവപ്പെട്ടു കണ്ടാൽ അവ നമ്മുടെ ശ്രദ്ധയിൽ പെടുത്തണം. അങ്ങിനെയുള്ള പ്രയാസങ്ങൾക്ക് നിയമാനുസരണമായ പ്രതിവിധിയുണ്ടാക്കുവാൻ നാം ശ്രമിക്കുന്നതായിരിക്കും. ഏതൊരു വ്യതിയാനവും പ്രാരംഭത്തിൽ പ്രയാസമെന്നു തോന്നാമെങ്കിലും ശുഭാപ്തി വിശ്വാസത്തോടെ കൈകാര്യം ചെയ്യുമ്പോൾ നന്മക്കായി പരിണമിക്കുന്നതാണ്. നിങ്ങളുടെ ജ്ഞാനത്തിന്നിത് മതി.

ദൈവം അനുഗ്രഹിക്കട്ടെ.

എന്ന് 1959 എപ്രിൽ 10-നു

ആലുവാ തൃക്കുന്നത്ത് സിമ്മനാരിയിൽ നിന്നും. (ഒപ്പ്)

സഭാപിതാക്കന്മാർ

# മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ

പാമ്പാക്കുട കോരയുടെ പുത്രൻ. 30-3-1860 ൽ ജനിച്ചു. കോനാട്ട് ഫാ. ഗീവറുഗ്ഗീസ് (യൂലിയോസ്), ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നിവർ ഗുരുനാഥന്മാർ. 1871-ൽ ശെമ്മാശൻ. 1883-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II കശ്ശീശാപട്ടം നൽകി. 1890-ൽ പുലിക്കോട്ടിൽ മെത്രാച്ചൻ മലങ്കര മല്പാൻ സ്ഥാനം നൽകി. അങ്കമാലി ഭദ്രാസന വികാരി ജനറൽ ആയിരുന്നു. 1926-ൽ സ്ലീബാ ഒസ്താത്തിയോസ് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി. കോട്ടയം സെമിനാരി മല്പാൻ. കോനാട്ട് ഗ്രന്ഥശേഖരം വിപുലമാക്കി.

1888-ൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ ത്രിസായ് ശുബഹോ സമൂഹം രൂപീകരിക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ കാലത്ത് അവിഭക്ത സഭയിലെ വൈദിക ട്രസ്റ്റിയായിരുന്നു (1892). 1926-ൽ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം പ്രാപിച്ചു. 1927 നവം. 8-ന് ദിവംഗതനായി.

പാമ്പാക്കുട നമസ്കാരം എന്ന് പില്ക്കാലത്ത് പ്രശസ്തമായ നമസ്കാരം എഡിറ്റ് ചെയ്തും നിലവിലുള്ള പ്രാർത്ഥനകൾ ക്രോഡീകരിച്ചും ചിലത് വിവർത്തനം ചെയ്തും പ്രസിദ്ധീകരിച്ചു. സുറിയാനിയിൽ നിന്ന് വേദപുസ്തകം പുതിയനിയമം വിവർത്തനം ചെയ്തു. പ്രസിദ്ധീകരിച്ചത് അദ്ദേഹത്തിന്റെ കാലശേഷം മാത്രം. 'ജീവനിക്ഷേപം' എന്ന പേരിലും 'സീമത്ഹായെ' എന്ന പേരിലും മലയാളം-സുറിയാനി മാസികകൾ അദ്ദേഹം പ്രസിദ്ധീകരിച്ചു. ഇദ്ദേഹവും വട്ടശ്ശേരിൽ മല്പാനും ഒന്നിച്ച് ചേർന്ന് ഇന്ന് പ്രയോഗത്തിലിരിക്കുന്ന കൃംതാ നമസ്കാരക്രമം ചേർന്ന കുർബ്ബാനക്രമം തർജ്ജമ ചെയ്ത് പ്രസിദ്ധീകരിച്ചു.

ഇദ്ദേഹത്തിന്റെ പാവന സ്മരണ നിലനിർത്തുവാൻ പാമ്പാക്കുട ത്രീസായ് ശുബഹോ സെന്ററിൽ സുറിയാനി ഗവേഷണ കേന്ദ്രം പ്രവർത്തിക്കുന്നു. ഇദ്ദേഹത്തിന്റെ കാലത്താണ് മലങ്കരസഭയിൽ ഉപയോഗത്തിലുള്ള മിക്ക സുറിയാനി ശുശ്രൂഷാക്രമങ്ങളും പാമ്പാക്കുട മാർ യൂലിയോസ് പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ചത്.

**- ഫാ. ഡോ. ജോസഫ് ചീരൻ**



ഓർമ്മ പെരുന്നാൾ നവംബർ 8-ന് പാമ്പാക്കുട വലിയപള്ളിയിൽ

## പുസ്തകം











# THE MALANKARA ORTHODOX SYRIAN CHURCH

## NOTICE

1. It has come to the notice of the Malankara Orthodox Syrian Church (Malankara Church) that attempts are being made to alienate or/and to create third party rights, title and interests in the properties owned by the Malankara Orthodox Church and its constituent parish churches illegally and in pursuance of a criminal conspiracy to thwart the judgments, orders and directions of the Hon'ble Supreme Court of India and the 1934 Constitution of the Malankara Orthodox Church.
2. By the judgment dated 03.07.2017 in Civil Appeal No.3674 of 2015 etc. the Hon'ble Supreme Courtfinally and conclusively settled the century old disputes raised by the Patriarch group in the Malankara Church. This is the law of the land in all the Church cases and applies to all the parish Churches of the Malankara Church under Article 141 of the Constitution of India. The findings of the Court relevant to this public notice are the following:-

   ***The 1934 Constitution fully governs the affairs of the Parish Churches and shall prevail.*** *The 1995 judgment arising out of the representative suit is binding and operates as res judicata with respect to the matters it has decided, in the wake of provisions of Order 1 Rule 8 and Explanation 6 to Section 11 Code of Civil Procedure.* ***The same binds not only the parties named in the suit but all those who have interest in the Malankara Church. Findings in earlier representative suit, i.e., Samudayam suit are also binding on Parish Churches/ Parishioners to the extent issues have been decided. It is not permissible to create a parallel system of management in the churches under the guise of spiritual supremacy of the Patriarch.*** *Though it is open to the individual member to leave a Church in exercise of the right not to be a member of any Association and as per Article 20 of the Universal Declaration of Human Rights, the* ***Parish Assembly of the Church by majority or otherwise cannot decide to move church out of the Malankara Church. Once a trust, is always a trust.*** *When the Church has been created and is for the benefit of the beneficiaries,* ***it is not open for the beneficiaries, even by a majority, to usurp its property or management****. The Malankara Church is in the form of a trust in which, its properties have vested.* ***As per the 1934 Constitution, the Parishioners though may individually leave the Church, they are not permitted to take the movable or immovable properties out of the ambit of 1934 Constitution without the approval of the Church hierarchy.*** *The Patriarch has no power to interfere in such matters under the guise of spiritual supremacy unless the 1934 Constitution is amended in accordance with law.* ***The same is binding on all concerned.*** *The functioning of the Church is based upon the division of responsibilities at various levels and cannot be usurped by a single individual howsoever high he may be. The division of powers under the 1934 Constitution is for the purpose of effective management of the Church and does not militate against the basic character of the church being Episcopal in nature as mandated thereby.* ***The Church and the Cemetery cannot be confiscated by anybody. It has to remain with the Parishioners as per the customary rights and nobody can be deprived of the right to enjoy the same as a Parishioner in the Church or to be buried honourably in the cemetery, in case he continues to have faith in the Malankara Church****. The property of the Malankara Church in which is also vested the property of the Parish Churches, would remain in trust as it has for the time immemorial* ***for the sake of the beneficiaries and no one can claim to be owners thereof even by majority and usurp the Church and the properties.*** *The property of the Church is to be managed as per the 1934 Constitution.* ***Once there is Malankara Church, it has to remain as such including the property. No group or denomination by majority or otherwise can take away the management or the property as that would virtually tantamount to illegal interference in the management and illegal usurpation of its properties. It is not open to the beneficiaries even by majority to change the nature of the Church, its property and management. It is not open to the Parish Churches to even frame bye-laws in violation of the provisions of the 1934 Constitution.*** *The Udampadies of 1890 and 1913 are with respect to administration of Churches* ***and are not documents of the creation of the Trust*** *and* ***are not of utility at present and even otherwise cannot hold the field containing provisions inconsistent with the 1934 Constitution****, as per Section 132 thereof.* ***The Udampady also cannot hold the field in view of the authoritative pronouncements made by this Court in the earlier judgments as to the binding nature of the 1934 Constitution.In any case, the Udampadis for the reasons already cited, cannot supersede the 1934 Constitution only because these are claimed to be registered.The formation of 2002 Constitution is the result of illegal and void exercise. It cannot be recognized and the parallel system created thereunder for administration of Parish Churches of Malankara Church cannot hold the field. It has to be administered under the 1934 Constitution.***
3. Subsequently, by an order dated *19.04.2018 in Civil Appeal Nos.3986 – 3989 of 2018*, in the matter of St. Mary's Orthodox Cathedral Church, Piravom which is another constituent church of Malankara Orthodox Church, which also was a representative suit instituted under Order 1 Rule 8 C.P.C, the Hon'ble Supreme Court reiterated as follows:-

   "As the controversy in question has been finally decided in the case of K.S. Verghese vs. St. Peter's & Paul's Syrian Orth. &Ors. in C.A. NO. 3674 of 2015 etc. decided on 3rd July, 2017 [2017 (15) SCC 333], in which it has been laid down that 1934 Constitution holds the field, nothing further survives in the matters for adjudication. Consequently, the appeals stand disposed of in terms of the above judgment.

   ***Let all the concerned courts and authorities act in terms of the judgment. Let there be no multiplicity of the litigation on this aspect any more in the various courts. The decision rendered in representative suit is binding on all."***

***in the various courts. The decision rendered in representative suit is binding on all.***

4. In yet another case of another constituent parish church (Kattachira Church) another three Judges Bench of the Hon'ble Supreme Court, by judgment dtd. 28.08.2018 in Civil Appeal Nos. 6263-6265 of 2001, the Hon'ble Supreme Court affirmed and reitratedthe decision in ***K.S. Varghese case***and declared that "***as per the consistent findings in the above judgments, the prime jurisdiction with respect to the temporal, ecclesiastical and spiritual administration of the Malankara Church is vested with the Malankara Metropolitan and other authorities appointed by the Malankara Metropolitanas per the 1934 Constitution.***"
5. Further, by order dated 02.07.2019 in SLP(c) No.12461 of 2019 the Hon'ble Supreme Court again held as follows:
   "*In view of the Judgment passed by this court in K.S Verghese&Ors. v. Saint Peter's and SaintPaul's Syrian Orthodox Church &Ors., reported in (2017) 15 SCC 333, there is no scope to construe the orders passed by the High Court in a different manner than the order passed by this court on 03.07.2017. There cannot be any violation of the order by anyone concerned. Even the State Government cannot act contrary to the Judgment and the observations made by this Court and has the duty to ensure that the Judgment of this court is implemented forthwith. Any observations made by the High Court contrary to the Judgment passed by this Court stands diluted.* ***The State and all parties shall abide by the Judgment passed by this Court in totality and cannot solve the matter in any manner different than the judgment passed by this Court. No parallel system can be created.***"
6. Again, in C.A Nos. 7115-7116 of 2019 relating to St. Mary's Orthodox Church, Kandanad; the Hon'ble Supreme Court by order dated 06.09.2019 held as follows:-
   ***As per Article 141 of the Constitution of India, the law declared by the Hon'ble Supreme Court is binding on all courts and under Article 144, civil and judicial authorities within the territory of India shall act in aid of Supreme Court. Kerala being Indian Territory all concerned are bound to act accordingly. Further it was held that there is no scope for further litigation in the matter and all courts are directed to decide all pending matters following the decision in K.S. Verghese case.***
7. The above law settled by the Hon'ble Supreme Court of India is binding on all, including the Government and all authorities. All Courts and authorities are bound to obey and implement the law laid down by the Hon'ble Supreme Court. The Government of Kerala also havea bounden duty and responsibility as per **Articles 141, 142 and 144 of the Constitution of India** to enforce the law and act in accordance with the law.As per Article 144of the Constitution all civil and judicial authorities should act in aid of the Hon'ble Supreme Court.
8. It is now noticed that to over-reach and defeat the law laid down by the Hon'ble Supreme Court,a dissident group of few Constituent Parish Churches of the Malankara Orthodox Church, are illegally and in total violation of the judgments and orders of the Hon'ble Supreme Court, claiming themselves asPatriarch/Jacobitechurch areunauthorizedlyindulging in creating documents purportedly transferring, assigning and creating rights, title and interest in the movable and immovable properties including bank depositsof the Malankara Orthodox Syrian Church and its constituent parish churches.In two such known instances are (i) Marthomman Cheriyapally, Kothamangalam and (ii) St. John'sBesphage Orthodox Church, Pulinthanam; the persons who illegally claim to be in possession of the said parish Churches of the Malankara Church are known to have forged concocted and fabricated purported trust deeds to transfer ownership of the properties of the church under alleged lease deeds. In the circumstances, please take notice that such fraudulentdocuments, made illegally and in violation of law settled by the Hon'ble Supreme Court, are fraudulent and does not create any right, title or interest in properties or on the transferees. The creation of such documents constitutes various offences punishable under the Indian Penal Code, Prevention of Corruption Act etc. on the executants of those illegal documents andalso the officials, who abets andconnive to register them or be witnesses to the fraudulent documents.
9. ***Therefore, take notice that the*** **public shall not be parties** to such transactions and get cheated by the perpetrators of such crimes. Any act in violation of the law laid down by the Hon'ble Supreme Court in any of the constituent parish Churches of the Malankara Orthodox Church will be at the risk of such violators of law. The constituent parish Churches in which the dissident groups are indulging in fraudulent activities are mainly in the Diocese of Angamaly, Kandanad East, Kandanad West, Kunnamkulam, Kochi, Trissur, Kottayam, Idukki, Mavelikkara, Thumpamon, Kollam etc. coming within the Revenue Districts of Ernakulam, Trissur, Palakkad, Kottayam, Idukki, Alappuzha, Pathanamthitta and Kollam.
10. ***Therefore, public may take notice that*** any person indulging in fraudulent creation of documents purporting to transfer or create any right, title or interest in the Malankara parish churches or their institutions includingimmovable and movable properties such as fixtures, fittings, holy crosses, utensils etc. in the church and its premises, bank accounts, cash and securities, organizations and institutions including educational institutions, hospitals, charitable organizations, parish halls, auditoriums, buildings, Chappel, cemetery etcin any of the constituent parish churches of the Malankara Orthodox Church will be proceeded against in accordance with law, both Civil and Criminal, and also action forContempt of Court of the Hon'ble Supreme Court.***Further, please take notice that*** all those Officials, authorities, public servants who conspire with the Patriarch group and facilitate creation or registration of any document purporting to transfer, assign, create any right, title or interest or benefit in the properties of the constituent parish churches of the Malankara Orthodox Church will be liable for prosecution in accordance with law and will also be held liable for any loss caused to the Malankara Orthodox Church and its constituent parish Churches.
11. Hence the general public, authorities and officials are hereby warned against such fraudulent and criminal acts. Any act by anyone, including public servants, done in violation or breach of this public notice will solely be at his own risk and cost and will be proceeded against in accordance with law, both civil and criminal.

Dated this the 20th day of October, 2019.
For the Malankara Metropolitan and the Catholicos of the East
Adv. Biju Oommen, Association Secretary, Malankara Syrian Christian Association

ശ്രീയുത്ഥാനത്തിന്നേകി- ശരണം ജീവിപ്പിന്നേറിയവൻ
സംപൂജ്യൻ ; ധന്യൻ പൗലൂ-സ്സോതുന്നസ്ഥിരനോടേവം
'ഭോഷാ ! ധാന്യം വിത ചെയ്താൽ
വളരാകേടന്യേ ' മഹിമാ
വോടാദാമ്യകുലം- ജീവിച്ചീടുമെന്നറിയിച്ചാൻ.

പാതാളേ ചെന്നിഹ മൃതിയെ-
വെന്നോരാദ്യ തനൂജൻ സ്തുത്യൻ
തന്നെക്കണ്ടശ്വാസത്തോ- ടാദാം തല താഴ്ത്തിക്കുപ്പി-
ച്ചൊന്നാൻ ' നാഥാ പിഴ പോക്കി-
സുതരൊപ്പം മുന്നം ഞാൻ പിൻ-
വാങ്ങിയ പറുദീസ്സിൽ- ചേർത്തീടണമിങ്ങൂന്നെന്നെ '

നമ്മുടെ ആരാധനാപാരമ്പര്യത്തിൽ ഒരു ദിവസത്തെ ഏഴു യാമങ്ങളായി തിരിച്ചിട്ടുള്ളതിൽ അവസാനത്തെ യാമമാണ് ഒമ്പതാം മണി യേശുക്രിസ്തുവിന്റെ ക്രൂശു മരണത്തിനു ശേഷം കബറടക്കിയ സമയം ഒമ്പതാം മണിയായിരുന്നു. എല്ലാ മൃതന്മാരും കബറടക്കപ്പെട്ടിരിക്കുന്ന അവസ്ഥയിൽ അവരെ പ്രത്യേകം ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്ന സമയം കൂടിയാണിത് അതുകൊണ്ട് ഈ സമയത്ത് പ്രാർത്ഥനകളിൽ പ്രധാന ചിന്താവിഷയം വാങ്ങിപ്പോയവർക്ക് വേണ്ടിയുള്ള പ്രാർത്ഥനയാണ്

മനുഷ്യന് മരണത്തിൽനിന്ന് ഉയർപ്പു നൽകി ജീവിപ്പിച്ചവൻ ആരാധ്യനാകുന്നു വിശുദ്ധ പൗലോസ് ശ്ലീഹാ ചഞ്ചല ചിത്തമുള്ളവരോടു പറഞ്ഞതിപ്രകാരമാണ് ധാന്യം വിതച്ചാൽ അത് നശിച്ചു ഇല്ലാതായിട്ടില്ലേ വളരുന്നത്?

' മൂഢാ, നീ വിതെക്കുന്നതു ചത്തില്ല എങ്കിൽ ജീവിക്കുന്നില്ല.നീ വിതെക്കുന്നതോ ഉണ്ടാകുവാനുള്ള ശരീരമല്ല, കോതമ്പിന്റെയോ മറ്റു വല്ലതിന്റെയോ വെറും മണിയത്രേ വിതെക്കുന്നതു;ദൈവമോ തന്റെ ഇഷ്ടംപോലെ അതിന്നു ഒരു ശരീരവും ഓരോ വിത്തിന്നു അതതിന്റെ ശരീരവും കൊടുക്കുന്നു' (1 കൊരിന്ത്യർ 15:36-38). 'മരിച്ചവരുടെ പുനരുത്ഥാനവും അവ്വണ്ണം തന്നേ. ദ്രവത്വത്തിൽ വിതെക്കപ്പെടുന്നു, അദ്രവത്വത്തിൽ ഉയിർക്കുന്നു; അപമാനത്തിൽ വിതെക്കപ്പെടുന്നു, തേജസ്സിൽ ഉയിർക്കുന്നു; ബലഹീനതയിൽ വിതെക്കപ്പെടുന്നു, ശക്തിയിൽ ഉയിർക്കുന്നു;' (1 കൊരിന്ത്യർ 15: 42-43) ഇതു ഗ്രഹിക്കാത്തവൻ ഭോഷനാണ് ആദാമിൽ തുടങ്ങിയ മനുഷ്യജാതി മഹിമയോടെ ജീവിക്കുമെന്ന് താൻ അറിയിച്ചു.

മരണത്തെ ജയിച്ച് പാതാളത്തിൽ ചെന്ന് ആദ്യ പുത്രൻ വന്ദിതനാകുന്നു.' ആത്മാവിൽ അവൻ ചെന്നു, പണ്ടു നോഹയുടെ കാലത്തു പെട്ടകം ഒരുക്കുന്ന സമയം ദൈവം ദീർഘക്ഷമയോടെ കാത്തിരിക്കുമ്പോൾ അനുസരിക്കാത്തവരായി തടവിലുള്ള ആത്മാക്കളോടു പ്രസംഗിച്ചു.' ( 1 പത്രൊസ് 3:19 )

'ഇതിന്നായിട്ടല്ലോ മരിച്ചവരോടും സുവിശേഷം അറിയിച്ചതു.' ( 1 പത്രൊസ് 4:6) തന്നെ കണ്ടപ്പോൾ ആദാം ആശ്വാസത്തോടെ തലതാഴ്ത്തി വണങ്ങി എന്നിട്ട് പറഞ്ഞു നാഥാ ! എന്റെയും മക്കളുടെയും പിഴപോക്കി ആദ്യം ഞാനായിരുന്ന പറുദീസയിൽ ഇവിടെ നിന്നും എന്നെ ചേർക്കേണമേ!

**ഫാ. ഫിലിപ്പോസ് അബ്രഹാം (ജ്യോതിസ് ദയറ)**



**Metropolitan Geevarghese Mar Coorilos and Fr KMGeorge with the Coptic Orthodox Patriarch of Alexandria and Pope HH Tawadros and members of Anglican-Oriental Orthodox International Commission in Cairo, Egypt.**



**സഖറിയ മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മ പ്പെരുന്നാളിൽ കോഴിക്കോട് മെഡിക്കൽ കോളേജ്, ചെസ്റ്റ് ഹോസ്പിറ്റൽ, ബീച്ച് ആശുപത്രി എന്നിവിടങ്ങളിലെ രോഗികൾക്കും കൂട്ടിരിപ്പുകാർക്കും ഭക്ഷണം വിതരണം ചെയ്തു. കൂടാതെ കോഴിക്കോട് St. George Charitable Clinic ന്റെ നേതൃത്വത്തിൽ മെഗാ മെഡിക്കൽ ക്യാമ്പ് നടത്തപ്പെട്ടു. ZMART ഫൗണ്ടേഷൻ ഭാരവാഹികളായ Dr. Alex Oommen, Dr. Beena Oommen എന്നിവർ രോഗികളെ പരിശോധിക്കുന്നതിന് നേതൃത്വം നൽകി..**



## ത്യാഗത്തിലൂടെ ഈശ്വരസാന്നിധ്യം പങ്കിട്ട മഹാത്മാവാണ് പരുമല തിരുമേനി

പരുമല: ത്യാഗത്തിലൂടെ ഈശ്വരസാന്നിധ്യം പങ്കിട്ട മഹാത്മാവാണ് പരുമല തിരുമേനി എന്ന് ചെറുകോൽ ശുഭാനന്ദാശ്രമം സെക്രട്ടറി സ്വാമി ഗീതാനന്ദൻ പറഞ്ഞു. ഗ്രീഗോറിയൻ പ്രഭാഷണ പരമ്പരയിൽ പരുമല തിരുമേനിയുടെ ആദ്ധ്യാത്മിക ജീവിതവഴികൾ എന്ന വിഷയത്തിൽ ഗ്രിഗോറിയൻ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. തീർത്ഥാടകന്റെ ജീവിതത്തിൽ ശരീരവും മനസ്സും വിശുദ്ധമാക്കുവാൻ കഴിയണം എന്നും അദ്ദേഹം പറഞ്ഞു.

ഫാ. മത്തായി വിലനിലം അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ. ഫാ. മത്തായി ഒ.ഐ.സി., പരുമല സെമിനാരി അസി. മാനേജർ ഫാ. വൈ. മത്തായിക്കുട്ടി എന്നിവർ പ്രസംഗിച്ചു.

## കുടുംബജീവിതം ദൈവനിയോഗം

കുടുംബജീവിതം ദൈവം തരുന്ന വലിയ നിയോഗമാണെന്ന് പ. കാതോലിക്കാ ബാവ പറഞ്ഞു. വിവാഹ സഹായ വിതരണ സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. തലമുറകളെ മനുഷ്യസ്നേഹവും ദൈവസ്നേഹവുമുള്ളവരായി വളർത്തുവാൻ ഓരോ ദമ്പതികൾക്കും ഉത്തരവാദിത്വമുണ്ടെന്നും പ. ബാവ പറഞ്ഞു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിച്ചു. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ കാതോലിക്കാ സ്ഥാനാരോഹണ നവതിയോടനുബന്ധിച്ച് സമൂഹത്തിലെ നാനാജാതി മതസ്ഥരായ 90 നിർധനർക്കാണ് സഹായം നൽകുന്നത്. ഇതിന്റെ ആദ്യ ഗഡുവായി 50 പേർക്ക് വിവാഹ സഹായ വിതരണം നടത്തി.

# കൂദോശ് ഈത്തോ ഞായറാഴ്ച

**(വി. മത്തായി 16:13–20)**

**വി. മർക്കോസ് 8:27–30, വി. ലൂക്കോസ് 9:18–21**

**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി നാഗ്പ്പൂർ)**



ആരാധനക്രമത്തിൽ വർഷാരംഭത്തിൽ പരിശുദ്ധ സഭയുടെ വിശുദ്ധീകരണത്തെപ്പറ്റി ചിന്തിച്ചുകൊണ്ടാണ് വി. ഏവൻഗേലിയോൻ തുടങ്ങുന്നത്. വിശ്വാസത്തിന്റെ പൂർണ്ണമായ വെളിപ്പെടുത്തലും, അതിനു പുറകിലെ ശക്തിയും ഈ വേദഭാഗങ്ങളിൽ നാം കാണുന്നു. നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാന ശിലയായി ദൈവം മാറണമെന്നും ക്രിസ്തുവിന്റെ ഭവനത്തിന്റെ കാര്യസ്ഥനായി നാം ഓരോരുത്തരും ആകണമെന്നും ഇവിടെ വിവരിക്കുന്നു.

**1. നമ്മുടെ പ്രവർത്തന മേഖലകളെ തിരിച്ചറിയുക**

ഹെർമ്മോൻ മലയുടെ അടിവാരത്തുള്ള ഒരു പട്ടണമാണ് കേസറിയ ഫിലിപ്പി. ഹേരോദ് ഫിലിപ്പ്, സീസറിന്റെ ബഹുമാനാർത്ഥം പണി കഴിച്ചതാണ് ഈ പട്ടണം. ഇവിടെ താമസിക്കുന്നവരിൽ ഭൂരിഭാഗവും പുറജാതികളായ ആളുകളാണ്. അധികമാരാലും ശ്രദ്ധിക്കപ്പെടാതെ കഴിയുന്നവരാണ് അവർ. അവിടേക്കാണ് ക്രിസ്തു കടന്നു ചെല്ലുന്നത്.

സമൂഹത്തിന്റെ വിളുമ്പിൽ അവഗണിക്കപ്പെട്ടവരായി കഴിയുന്നവരുടെയടുക്കൽ തന്റെ ശ്രദ്ധ ക്രിസ്തു കൊടുക്കുന്നു (വി. മത്തായി 17:14, വി. മർക്കോസ് 8.34). കെട്ടുകയും അഴിക്കുകയും ചെയ്യുന്നതിനുള്ള അധികാരം (വി. മത്തായി 16:19) ഇതുവഴി ചേർത്തു വായിക്കേണ്ടതാണ്. യെശയ്യാ പ്രവചനത്തിൽ പറയുന്നതുപോലെ (42:6–7, 49:8–9) യഹോവയുടെ ദാസന്റെ പ്രവർത്തിയാണ് ക്രിസ്തു ചെയ്യുന്നത്. ഇതാണ് ക്രിസ്തുസുവിശേഷത്തിന്റെ പ്രത്യേകത. ഇവിടെയാണ് നാം നമ്മുടെ പ്രവർത്തന മേഖലകളെ തിരിച്ചറിയേണ്ടത്. സുഖലോലുപതയുടെ സുരക്ഷിതത്തിലേക്കല്ല മറിച്ച് പാർശ്വവൽക്കരിക്കപ്പെട്ടവരുടെ അരക്ഷിതത്തിലേക്കാണ് നമ്മുടെ വാതിലുകൾ തുറക്കേണ്ടത്.

**2. ഭിന്നാഭിപ്രായങ്ങളിൽ കുടുങ്ങിപ്പോകാതിരിക്കുക**

ക്രിസ്തുവിനെപ്പറ്റി പലർക്കും പല അഭിപ്രായങ്ങളാണ്. പഴയനിയമത്തിലെ പ്രവാചകരായ ഏലിയാവ്, യറമിയാ, മറ്റു പ്രവാചകന്മാരിൽ ഒരുവൻ മുതൽ പഴയനിയമത്തിലെ പ്രവാചകനായ യോഹന്നാൻ സ്നാപകൻ വരെ എന്നിങ്ങനെയുള്ള വീക്ഷണങ്ങൾ ജനങ്ങളിൽ കാണുന്നു. ഇവരുടെയെല്ലാം ചില ജീവിത സാഹചര്യങ്ങൾ അവർ ക്രിസ്തുവിൽ ദർശിച്ചതിനാലാകാം വിവിധ അഭിപ്രായങ്ങൾ അവരിൽ ഉണ്ടായത്. ഇവിടെ ക്രിസ്തുവിനെ പരിപൂർണ്ണമായി അവൻ ആരെന്നും എന്തെന്നും മനസിലാക്കുവാൻ ജനങ്ങൾക്ക് സാധിക്കാതെ വരുന്നു. അന്ധന്മാർ ആനയെ വർണ്ണിച്ചതുപോലെയുള്ള അവസ്ഥ. അപ്പോഴാണ് 12 ശിഷ്യന്മാരുടെയെല്ലാം വക്താവായി പത്രോസ് പറയുന്നത്, "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ്" എന്ന്. പത്രോസിന്റെ ഈ വിശ്വാസപ്രഖ്യാപനം ദൈവം അവനു നൽകിയ വെളിപാടിന്റെ ബഹിർസ്ഫുരണമാണ് (വി. മത്തായി 16:17). അതിനാലാണ് ഭാഗ്യവാൻ എന്നുള്ള വിളിക്ക് പത്രോസ് യോഗ്യനായത്.

നമ്മെപ്പറ്റിയും ആളുകൾ പല രീതിയിലും പറഞ്ഞേക്കാം. നാം ആരാണ്, എന്താണ് എന്നുള്ളത് തീർത്തുപറയേണ്ടത് നമ്മുടെ കൂടെ എപ്പോഴും ഉണ്ടായിരിക്കേണ്ടുന്നവർ ആണ്. അതിൽ വ്യത്യസ്തതകൾ ഉണ്ടാകാൻ പാടില്ല. ക്രിസ്തു പത്രോസിനോടു ചോദിച്ചതുപോലെ ആ ചോദ്യം നമുക്ക് സ്വയം ചോദിക്കാം.

യേശുവിന്റെ തനിമയും രഹസ്യവും പ്രഭാവവും മറ്റും അറിയുന്നതിനുള്ള വിവേകം അവനു ലഭിക്കേണ്ടത് ഉയരത്തിൽ നിന്നാണ്. എന്നാൽ മാത്രമേ അതിനു സ്ഥായീഭാവമുള്ളു. ഭൗതികമായ അറിവിൽകൂടി നേടാവുന്നതല്ല. ആത്മീയമായ ആ അറിവ് ലഭിക്കുന്നതിലേക്കാണ് നാം വളരേണ്ടത്. പരിശുദ്ധ സഭയുടെ മക്കളായി നിന്ന് ജീവിതത്തിന്റെ അടിസ്ഥാന ശിലയായ കർത്താവിനെ യഥാവിധം അറിഞ്ഞു വളരുവാനും ക്രിസ്തു ഭരമേൽപ്പിച്ചിരിക്കുന്ന ഉത്തരവാദിത്വങ്ങൾ പൂർത്തിയാക്കുവാനും നമുക്ക് കഴിയണം.

ക്രിസ്തു തന്നെത്തന്നെ ആവിഷ്ക്കരിക്കാൻ ഉപയോഗിച്ച ശീർഷകമാണ് മനുഷ്യപുത്രൻ എന്നത്. ഹോശേയാ പ്രവചനം 1:10–ൽ ഇസ്രായേലിനെ വിശേഷിപ്പിക്കുന്നത് ജീവനുള്ള ദൈവത്തിന്റെ മക്കൾ എന്നാണ്. എങ്കിൽ പരിശുദ്ധ സഭയിലെ ഓരോ അംഗവും ദൈവത്തിന്റെ പുത്രന്മാരായി മാറുവാനുള്ള ആഹ്വാനമാണ് വി. ഏവൻഗേലിയോനിൽ കൂടി സഭ നമുക്ക് നൽകുന്നത്. ഈ രക്ഷാപൂർത്തിയാക്കിക്കൊണ്ടാണ് സഭയുടെ ശുദ്ധീകരണത്തിൽ നാം പങ്കാളികൾ ആകുന്നത്.

## ANNUNCIATION

The first season of the liturgical year, the season of Annunciation, begins on the eighth Sunday prior to the feast of Nativity of our Lord. It is entitled Qudos Edtho, which literally means 'Sanctification of the Church'. Through the following Sundays the Church commemorates all important events in the salvific history as occurred in preparation to the birth of our Lord from Virgin Mary in the fullness of time. The Old Testament part of the Economy of Salvation is duly remembered through the scriptural readings in liturgical contexts in the season. The Fast of Nativity falls in this period. Fasting of twenty five days are indented for us to purify ourselves through the commemoration of, and contemplation on the incarnation of our Lord from the Virgin and the long standing preparation for it to happen through the Old Testament period. Even though both the fast and feast of Annunciation falls in the month of Nissan, it is also commemorated on the fourth Sunday of the first season as mainly exposed through the Scripture readings. In the annual celebration through the liturgical year, winter, the season of low productivity has been turned into a period filled with hope, and preparation for the Advent of our Lord into this world.

"Now faith is the substance of thing hoped for, the evidence of thing not seen!"



**കഴിഞ്ഞ രണ്ടു വർഷക്കാലം ആരാധനാകാലത്തെ ഞായറാഴ്ച ഏവൻഗേലിയോനെ ആസ്പദമാക്കി വചനതീർത്ഥം എഴുതിയ ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ അച്ചന് ന്യൂസ് ബുള്ളറ്റിൻ പ്രവർത്തകരുടെയും വായനക്കാരുടെയും പേരിൽ ഹൃദയപൂർവ്വമായ നന്ദി അറിയിക്കുന്നു.**



## തിന്മയെന്ന അന്ധകാരത്തെ നന്മയെന്ന പ്രകാശത്തിലേക്ക് കൊണ്ടുവരാൻ സാധിക്കണം: മാർ നിക്കോദീമോസ്

നിലയ്ക്കൽ : മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിദ്യാർത്ഥി പ്രസ്ഥാനമായ എം.ജി.ഒ.സി.എസ്.എം വാരാഘോഷത്തിനു തുടക്കം. നിലയ്ക്കൽ ഭദ്രാസനത്തിലെ ആങ്ങമുഴി സെന്റ് തോമസ് ഓർത്തോഡോക് പള്ളിയിൽ നിലയ്ക്കൽ ഭദ്രാസനാധിപൻ ഡോ. ജോഷ്വാ മാർ നിക്കോദീമോസ് വാരാഘോഷം ഉദ്ഘാടനം ചെയ്തു. വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. ജീസൻ പി. വിൽസൻ അധ്യക്ഷത വഹിച്ചു. ഫാ.ജോജി. ജോർജ്ജ് ഫിലിപ്പ്, ഡോ. സിജി റേച്ചൽ, ഡോ. റോബിൻ പി. മാത്യു, വി.പി.മാത്യു, ജിജോ രാജു, സിംജോ സാമുവേൽ, ഷെറോണ് എൽസ, അൻസു സാറ എന്നിവർ പ്രസംഗിച്ചു.




## കേളകം പദയാത്രാ സംഘത്തിന് സ്വീകരണം നൽകി

പരുമല: 400-ൽ ഏറെ കിലോമീറ്റർ ദൂരം താണ്ടി പരുമലയിലെ വിശുദ്ധന്റെ മണ്ണിലെത്തിയ കേളകം സെന്റ് തോമസ് ശാലേം ഇടവക പദയാത്രാ സംഘത്തിന് പരുമലപ്പള്ളിയിൽ ഭക്ത്യാദരപൂർവ്വമായ സ്വീകരണം നൽകി. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, പരുമല സെമിനാരി അസി. മാനേജർ ഫാ. വൈ. മത്തായിക്കുട്ടി, പരുമല സെമിനാരി കൗൺസിൽ അംഗങ്ങളായ പി. എ. ജേക്കബ്, എ. എം. കുരുവിള, ജി. ഉമ്മൻ. സഭാ മാനേജിംഗ് കമ്മറ്റിയംഗം റോണി വർഗീസ് ഏബ്രഹാം, പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ, കണ്ണൂർ മുതൽ പരുമല വരെയുള്ള 425 കിലോമീറ്റർ ദൂരം പത്തു ദിവസം കൊണ്ടാണ് പദയാത്രാസംഘം പിന്നിട്ടത്. വികാരി നോബിൻ കെ. വർഗ്ഗീസ്, ഡീക്കൻ ജോബിൻ കെ. കരുവിൻചേരിയിൽ, ട്രസ്റ്റി അജീഷ് തട്ടാൻപുറം, സെക്രട്ടറി വർഗീസ് കൂരന്താഴത്ത് എന്നിവരുടെ നേതൃത്വത്തിലാണ് പദയാത്രാ സംഘം പരുമലയിൽ എത്തിച്ചേർന്നത്.

## സഭാ ഭരണഘടനയും കോടതിവിധിയും ദുർവ്യാഖ്യാനം ചെയ്യുന്നു

കോട്ടയം; 1934-ലെ ഭരണഘടനയും സുപ്രീംകോടതി വിധിയും റ്റി. യു. കുരുവിള ദുർവ്യാഖ്യാനം ചെയ്യുകയാണെന്ന് മലങ്കരസഭ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത. ഭരണഘടനയെ അതിന്റെ പൂർണ അർത്ഥത്തിൽ മാനിക്കുവാൻ ഓർത്തഡോക്സ് സഭ എന്നും തയ്യാറാണ്. ഭരണഘടനയിൽ നൽകിയിട്ടില്ലാത്ത അധികാരങ്ങൾ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഉണ്ട് എന്ന് സ്ഥാപിക്കാൻ ശ്രമിക്കുന്നതാണ് പ്രശ്നങ്ങൾക്ക് കാരണം. ഭരണഘടനയുടെ ഒന്നാം ക്ലോസിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് സിറിയയിലെ ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനാണെന്നും അതോടൊപ്പം തന്നെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ 'കാതോലിക്കാ'യാണെന്നും വ്യക്തമാക്കിയിട്ടുണ്ട്. ഈ ക്ലോസിനെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ടാണ് പാത്രിയർക്കീസിന് ഇല്ലാത്ത അധികാരങ്ങൾ മലങ്കര സഭയുടെ മേൽ ഉണ്ട് എന്ന് പാത്രിയർക്കീസ് വിഭാഗം വ്യഖ്യാനിക്കുവാൻ ശ്രമിക്കുന്നത്. പാത്രിയർക്കീസിന്റെ അധികാരം അസ്തമിക്കുന്ന ബിന്ദുവിൽ എത്തിയെന്ന് സുപ്രീം കോടതി സുവ്യക്തമാക്കിയിട്ടുണ്ട്. മലങ്കര സഭയുടെ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസ് ബാവാ ക്ഷണിക്കപ്പെടണമെങ്കിൽ മലങ്കരസഭയുടെ സഹകരണത്തോടെ തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട പാത്രിയർക്കീസ് ആയിരിക്കണം ഭരണത്തിലുള്ളത്. ഇപ്പോഴത്തെ പാത്രിയർക്കീസ് അപ്രകാരം മലങ്കര സഭയുടെ സഹകരണത്തോടെ തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ടിട്ടുള്ള ആളല്ല. അതുകൊണ്ടു തന്നെ 2010-ലെ കാതോലിക്കാ വാഴ്ചയ്ക്ക് അദ്ദേഹത്തെ ക്ഷണിക്കേണ്ട ആവശ്യവും ഉണ്ടായിരുന്നില്ല.

പാത്രിയർക്കീസിന് നൽകേണ്ട ബഹുമാനാദരവുകൾ ആത്മീക അധികാരമായി ചിത്രീകരിക്കാൻ ശ്രമിക്കുന്നതാണ് പ്രശ്നത്തിന്റെ അടിസ്ഥാനം. എല്ലാവരും സുപ്രീംകോടതി വിധിയും അതിൽ അടിസ്ഥാനപരമായി പറഞ്ഞിട്ടുള്ള 1934-ലെ ഭരണഘടനയും അതിന്റെ പൂർണ്ണതയിൽ അനുസരിക്കുമ്പോൾ സഭയിൽ പൂർണ്ണസമാധാനം ഉണ്ടാകും. അതു തന്നെയാണ് സുപ്രീം കോടതി വിധിയിൽ വിഭാവനം ചെയ്തിട്ടുള്ളത്.

സെമിത്തേരികൾ പിടിച്ചെടുക്കുവാൻ ഓർത്തഡോക്സ് സഭ ഒരിക്കലും ശ്രമിച്ചിട്ടില്ല. അത് ഇടവകാംഗങ്ങളുടെ മാത്രം ഉപയോഗത്തിനായി നിലനിൽക്കണമെന്നും ഇടവകാംഗങ്ങളെ ബഹുമാനത്തോടെ സംസ്കരിക്കണമെന്നുമാണ് കോടതി പറഞ്ഞിട്ടുള്ളത്. വ്യവസ്ഥാപിതമായി നിയമിക്കപ്പെട്ട വികാരിയുടെ സാന്നിദ്ധ്യമില്ലാതെ നടത്തപ്പെടുന്ന ശവസംസ്കാരങ്ങൾ അംഗീകരിക്കാനാവില്ലെന്നും യൂഹാനോൻ മാർ ദിയസ്ക്കോറോസ് പറഞ്ഞു.



## ബയോകെമിസ്ട്രിയിൽ ഡോക്ടറേറ്റ്

മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് ബയോകെമിസ്ട്രിയിൽ ഡോക്ടറേറ്റ് നേടിയ ഹെലൻ റെയ്സ ലാൽ. കനകപ്പാലം കിഴക്കേവട പറമ്പിൽ ലാൽ ഏബ്രഹാമിൻറെയും ആനിയുടെയും മകളും, തിരുവല്ല തിരുമൂലപുരം പറയനാവട്ടത്ത് ഫാ. ലിജു പി. ചെറിയാന്റെ ഭാര്യയുമാണ്. തിരുമൂലപുരം മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് പള്ളി ഇടവകാംഗവുമാണ്. ഇപ്പോൾ തിരുവല്ല സെൻറ് മേരീസ് കോളേജ് ഫോർ വുമണിൽ അസി. പ്രൊഫസറായി സേവനമനുഷ്ഠിക്കുന്നു.